പ്രതിവാരപ്രസംഗം. (The Sermon for the week)

# വീണ്ടും ജനനം അഥവാ മാനസാന്തരം.

(എം. ററി.)

"യേശു അവനോടു അമേൻ, അമേൻ ഞാൻ നിന്നോടു പറയുന്നു; പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാണ്മാൻ ആർക്കും കഴികയില്ല എന്നുത്തരം പറഞ്ഞു."

(വി. യോഹ. 3. 3.)

മാനസാന്തരം എന്നുള്ളതു നമുക്കു പൊതുവെ അരോചകമായ ഒരു പദമാണ്. വിശ്വാസാചാരങ്ങളിൽ നമ്മിൽ നിന്നും വിഭിന്നമായ നില സ്വീകരിച്ചിട്ടുള്ള ചില സഭാവിഭാഗങ്ങളിലും സമൂഹങ്ങളിലും നാം കണ്ടുവരാറുള്ള അനാശാസ്യമായ ചില പരിവർത്തനങ്ങളെയാണ് ആ പദം നമ്മെ അനുസ്മരിപ്പിക്കുന്നതു്. മാനസാന്തരം എന്നപേരിൽ അറിയപ്പെടുന്ന വ്യക്തിപരമായ പല അവസ്ഥാഭേദങ്ങളും നമ്മുടെ അവജ്ഞയെ അർഹിക്കുന്നവയാണ്. എന്നാൽ ശാന്തമായും മുൻവിധികൂടാതെയും നാം ചിന്തിക്കുന്നപക്ഷം മാനസാന്തരം എന്നുള്ളതു് ഒരു യഥാർത്ഥ ക്രിസ്തീയ അനുഭവമാണെന്നു നമുക്കു ബോധ്യപ്പെടും. ഭക്തന്മാരായ എല്ലാ ക്രിസ്ത്യാനികൾക്കും ഈ അനുവഭം ഉണ്ടായിട്ടുണ്ട്. മാനസാന്തരം പൊടുന്നനവെ ഉണ്ടാകുന്ന ഒരു മാററമല്ല. ആ അർത്ഥത്തിൽ എല്ലാക്രിസ്ത്യാനികളും ആ അനുഭവത്തിൽകൂടി കടന്നുപോകണമെന്നില്ല. യഥാർത്ഥ ഭക്തന്മാരായ പലരുംതന്നെ ആ അർത്ഥത്തിൽ മാനസാന്തരപ്പെട്ടവരല്ല; അതായതു് പെട്ടെന്നുള്ള ഒരു മനസ്സുതിരിവിന്റെ അനുഭവം അവർക്കുണ്ടായിട്ടില്ലായിരിക്കാം. എന്നാൽ അവരുടെ ജീവിതത്തിൽ ആഴമായ ഒരു അവസ്ഥാന്തരം സംഭവിച്ചുഎന്നുള്ളതിനു സംശയമില്ല. അവരെല്ലാവരും പാപത്തിൽനിന്നും സ്വയത്തിൽനിന്നും തിരിഞ്ഞു് ക്രിസ്തുവിൽ കേന്ദ്രീകരിച്ച ഒരു പുതിയജീവിതം ആരംഭിച്ചിട്ടുള്ളവരാണ്. ഇതാണ് മാനസാന്തരത്തിന്റെ സാരാംശം ക്രിസ്തീയ അനുഭവങ്ങളെ തരംതിരിക്കാൻ പ്രയാസമാണ്. എങ്കിലും മൂന്നുതരത്തിലുള്ള അനുഭവങ്ങൾ ഉണ്ടെന്നു സാമാന്യമായി പറയാം.

ആദ്യമായി, പൊടുന്നനവെയുള്ള മാനസാന്തരം. ഇതിനുള്ള ഉത്തമ ഉദാഹരണം വി. പൗലൂസാണ്. ദമസ്കോസിലേക്കുള്ള വഴിയിൽവച്ചു് പെട്ടെന്നുണ്ടായ ഒരനുഭവം മൂലം വി. പൗലൂസ് മാനസാന്തരപ്പെട്ടു. അദ്ദേഹം സകല എതിർപ്പും ശത്രുതയും ഉപേക്ഷിച്ചു കർത്താവിനെ തന്റെ സർവ്വസ്വമായിസ്വീകരിച്ചും പ്രഥമവീക്ഷണത്തിൽ ഇതു കേവലംയാദൃച്ഛികവും പെട്ടെന്നുണ്ടായതുമായ ഒരുസംഭവമായിതോന്നും. എന്നാൽഅതിനുള്ള ഒരുക്കം ശൗലിന്റെ ജീവിതത്തിലുള്ള രഹസ്യമായ പോരാട്ടത്തിൽ നടന്നിരുന്നു. സ്തേഫാനോസിന്റെയും മററു ക്രിസ്ത്യാനികളുടെയും സാക്ഷ്യം, ന്യായപ്രമാണത്തിന്റെ അപര്യാപ്തതയെയും ക്രിസ്ത്യാനികൾ അവകാശപ്പെട്ടിരുന്ന ജീവിതത്തിന്റെ സാദ്ധ്യതകളെയും കുറിച്ചുള്ള വർദ്ധമാനമായ ബോധം, സ്വന്തമനസ്സാക്ഷിയുടെ കുത്തൽ, ഇവയെല്ലാം ആ ഒരുക്കത്തിനു വഴിതെളിച്ചിരുന്നു. സാധാരണയായി ഒരു മനുഷ്യന്റെ ജീവിതത്തിൽ നടക്കുന്ന രഹസ്യമായ ഒരുക്കങ്ങൾ അയാൾതന്നെയോ മററുള്ളവരോ ശരിയായി അറിഞ്ഞിരിക്കണമെന്നില്ല. അതുകൊണ്ടാണു ജീവിതത്തെ മുഴുവനായി രൂപാന്തരപ്പെടുത്തുന്ന ചില മാനസാന്തരങ്ങൾ പെട്ടെന്നു സംഭവിച്ചതായി തോന്നുന്നതു്.

രണ്ടാമതായി വി. പത്രോസിനെപ്പോലെയുള്ള ഒരാളെ നമുക്കു പരിശോധിച്ചുനോക്കാം. അദ്ദേഹത്തിന്റെ ജീവിതത്തിൽ മാനസാന്തരത്തിന്റെ പല ഘട്ടങ്ങൾ നാം കാണുന്നു. ആദ്യമായി, യോർദ്ദാൻനദിയുടെ തീരത്തുവച്ചു സ്വസഹോദരൻതന്നെ കർത്താവിനു പരിചയപ്പെടുത്തിക്കൊടുത്ത അവസരമാണു നമ്മുടെ ചിന്തയിൽ വരുന്നതു്. വീണ്ടും, കർത്താവു തന്നെ അനുഗമിക്കുവാൻ പത്രോസിനെ ക്ഷണിക്കുകയും പത്രോസ് ആ ക്ഷണം സ്വീകരിക്കുകയും ചെയ്ത അവസരം. കർത്താവിന്റെ പുനരുത്ഥാനത്തിനു ശേഷം താൻ പത്രോസിനെ അഭിമുഖീകരിച്ചു "ശീമോനേ, നീ എന്നെ സ്നേഹിക്കുന്നുവോ?" എന്നു മൂന്നു പ്രാവശ്യം ആവർത്തിച്ചു ചോദിക്കുകയും "എന്നെ അനുഗമിക്കുക" എന്നു കല്പിക്കുകയും ചെയ്ത ആ അവസരം മൂന്നാമതൊരു ഘട്ടമായി കണക്കാക്കാം. ഇതു കൂടാതെയും പല അവസരങ്ങളിൽ പത്രോസ് കർത്താവിങ്കലേക്കു വീണ്ടും വീണ്ടും തിരിയുന്നതായി നാം വിശുദ്ധവേദപുസ്തകത്തിൽ വായിക്കുന്നു. പത്രോസിന്റേതുപോലെയുള്ള അനുഭവമുള്ളവർ പലരുണ്ടു്.

മൂന്നാമതൊരു തരക്കാരെ നാം തിമോഥിയോസിൽ കാണുന്നു. വി. പൗലൂസ്, തിമോഥിയോസിനെക്കുറിച്ചു് എഴുതിയിരിക്കുന്നതു് അദ്ദേഹം ബാല്യകാലം മുതൽ വേദം ഗ്രഹിച്ചിട്ടുള്ളവനും വിശ്വാസത്തിൽ തന്റെ നിജപുത്രനും എന്നാണ്. നല്ല ഒരു ക്രിസ്തീയകുടുംബത്തിൽ ക്രിസ്തീയ കൂട്ടായ്മയിൽ വളർന്നുവരുവാനുള്ള ഭാഗ്യം തിമോഥിയോസിനു ബാല്യകാലം മുതൽക്കേ സിദ്ധിച്ചു. വലിയ പരിവർത്തനങ്ങളൊന്നും അദ്ദേഹത്തിന്റെ ജീവിതത്തിൽ സംഭവിച്ചതായി നാം കാണുന്നില്ല. ക്രിസ്തീയ അന്തരീക്ഷത്തിൽ സ്വാഭാവികമായി താൻ വളർന്നുവരികയാണുണ്ടായതു്. നമ്മിൽ പലരുടേയും അനുഭവം ഇതായിരിക്കാം. എന്നാൽ എത്ര നല്ല അന്തരീക്ഷത്തിൽ പരിശീലിപ്പിക്കപ്പെടുന്ന ഒരു ബാലനും പ്രായപൂർത്തിവരുമ്പോൾ ക്രിസ്തുവിനെ പൂർണ്ണമനസ്സോടുകൂടി സ്വീകരിക്കുവാനുള്ള ഒരു ഘട്ടത്തിൽ എത്തിച്ചേരാതിരിക്കയില്ല. സ്വാഭാവികമായ വളർച്ച അതിനു സഹായകമായിരിക്കും. എന്നാൽ ക്രിസ്തീയജീവിതം പിതൃസ്വത്തുപോലെ നമുക്കു ജന്മാവകാശമായി വന്നുചേരുന്നതല്ല. നാം സ്വീകരിക്കയോ ഉപേക്ഷിക്കയോ ചെയ്യുന്നതനുസരിച്ചു മാത്രം നമുക്കു ലഭ്യമാകുന്നതാണ്. മാനസാന്തരം ഏതുവിധത്തിലുള്ളതായിരുന്നു എന്നോ, ഏതെങ്കിലും ഒരു പ്രത്യേകകാലഘട്ടത്തിലോ പ്രത്യേകരീതിയിലോ നാം. മാനസാന്തരപ്പെട്ടുവോ എന്നുള്ളവയല്ല പ്രധാന പ്രശ്നങ്ങൾ. ഇപ്പോൾ നാം കർത്താവിന്റെ പൂർണ്ണ അധികാരത്തിനും ആവാസത്തിനും വിധേയരാണോ എന്നുള്ളതാണ്. എന്റെ ജീവിതം മുഴുവനും കർത്താവിന്റെ ഹിതപ്രകാരം ക്രമീകരിക്കപ്പെട്ടിരിക്കുന്നുവോ എന്നാണു നാം നോക്കേണ്ടതു്. അങ്ങനെയെങ്കിൽ തീർച്ചയായും നാം മാനസാന്തരപ്പെട്ടവരാണ്. മാനസാന്തരത്തിന്റെ അനുഭവം ഓരോ ക്രിസ്ത്യാനിക്കും അനുപേക്ഷണീയമാണ്. അതിന്റെ അഭാവമാണ് ഇന്നു നമ്മുടെ വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തിന്റെ ബലഹീനതയ്ക്കുള്ള കാരണം. സ്വയത്തിൽ നിന്നു കർത്താവിലേക്കു തിരിയുന്നതു മാത്രമാണു യഥാർത്ഥമാനസാന്തരം. ആ പരിവർത്തനത്തിനുള്ള അവസരവും ഭാഗ്യവും സഭയിൽ ആകമാനം ഓരോ സത്യവിശ്വാസിക്കും സിദ്ധിക്കുവാൻ നമുക്കു പ്രാർത്ഥിക്കാം.

# വിശുദീപം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻ തരകൻ)

### പഞ്ചപൂലം

(അന്നനട

ഗലീലയാം കടൽകടന്നു ബെത്‌സൈദാ
സ്ഥലിയിലെത്തിനാൻ ജഗന്മയൻ ഗുരു
താരുവടിയുടെ വരവുണ്ടെന്നോർത്തു
കരവഴി നരതതിയവിടെത്തി.
പരമസത്യങ്ങൾ പലതുമോതിക്കൊ—
ണ്ടരുമനായകൻ തെളിഞ്ഞുവാഴ്കവേ
പടിഞ്ഞാറേക്കുന്നിൻ മറവിൽ ഭാസ്കര-
നടിഞ്ഞുമന്ദമായിരുൾ നിഴൽവന്നു.
മഹിതമാനവ തനയൻ തന്നുടെ
മധുരമാകിയൊരുപദേശാമൃതം
നിരരാമാസ്വാദിച്ചതീവതൃപ്തരായ്
മതിമയങ്ങി വാണിരുന്നു മാനവർ.
വിശന്നിരിക്കുമീജ്ജനങ്ങൾക്കൊക്കെയും
വിശപ്പടക്കുവാൻ കൊടുപ്പതെന്തെന്നു
പിലയമറവനട്ടത്തിരുന്നൊരു
ഫിലിപ്പിനോടായിപ്പതുക്കെച്ചോദിച്ചു.
പണമസംഖ്യമായ്ച്ചെലവഴിച്ചാലും
പശിതീർക്കാനൊന്നും ലഭിക്കയില്ലെന്നു
ഫിലിപ്പുസാദരം കഥിക്കവേ, മുദാ
പറഞ്ഞാനന്ത്രയോസ് ഗുരുവിനോടേവം
"ഇരിപ്പുണ്ടിങ്ങൊരു കിശോരനുണ്ടവ—
ന്നൊരഞ്ചു പൂലവുമിരുഝഷങ്ങളും"
ശ്രീതജനകുല പരിപാലൻ, ജന—
തതിയെപ്പന്തിയിലിരുത്താൻകല്പിച്ചു.
കടുത്ത മഞ്ഞയും, ചുകപ്പും നീലവും
കലർന്നവസ്ത്രങ്ങൾ ധരിച്ചു മാനവർ
വിവിധപുഷ്പങ്ങൾ നിറഞ്ഞ പൂവന—
വിശേഷമെന്നപോലവിടെ വാഴ്കവെ
ഗുരുവരമിഴിയുഗളം താതന്റെ
തിരുമുഖം നോക്കിക്കുതിച്ചു പാഞ്ഞുപോയ്
ഹൃദയത്താലനുഗ്രഹങ്ങളർത്ഥിച്ചു
ക്ഷിതിപതിസുതൻ കനിഞ്ഞുകല്പിച്ചു.
"മടിക്കവേണ്ടവ നുറുക്കുവിൻ വേഗം
കൊടുക്കുവിൻ നരതതിക്കുവീതിച്ചു",
നുറുക്കിശിഷ്യന്മാരൊരുക്കി കുട്ടയിൽ
ചുറ്റുക്കോട്ടുക്കൂടി വിതരണം ചെയ്തു.
തരുണികൾബാലരിവരേ വിട്ടയ്യാ-
യിരം മനുഷ്യരാ ദിനാന്തവേളയിൽ
മധുരമാം പൂപം ഭുജിച്ചുസംതൃപ്ത-
മതികളായ് നിവർന്നെഴുന്നേറ്റുനിന്നു.
ഒട്ടഹലീറാറു പെരിയകുട്ടയി-
ലെടുത്തുശേഷിച്ച സുപ്പൂപഖണ്ഡങ്ങൾ
വിശപ്പടങ്ങിയ ജനങ്ങൾ തങ്ങളിൽ
വിശേഷസംഭവം സ്മരിച്ചുരസ്സയായ്
ധരണിക്കു സുഖമരുളുവാനായി
വരാനിരുന്ന സൽ പ്രവാചകനിവൻ.
പരഗുണഗണനിധിയാം യാക്കോബിൻ
വരമാം "ശീലോഹാ"യിവൻതന്നെ നൂനം
ബലാം ദർശിച്ചൊരു പുതുമരന്ദവും
ബലം കലരുന്ന സ്വർണ്ണച്ചെങ്കോലും
പരമദിവ്യനായിട്ടുമെലീശയും
യറമിയാ പ്രവാചകനുമിന്നിവൻ".



## സുവിശേഷവാരം

നിലയ്ക്കൽ, 25—4—'52

പുതുപ്പള്ളി നിലയ്ക്കൽപള്ളി സണ്ടേസ്കൂളിലെ ഗിൽഡുകാർ ഈ കഴിഞ്ഞ കഷ്ടാനുഭവയാഴ്ച ഒരു സുവിശേഷവാരമായി ;(Gospel week) കൊണ്ടാടിയിരിക്കുന്നു. ഇവർ മി. കെ. വി. തോമ്മസിന്റെ നേതൃത്വത്തിൽ ഹിന്ദുക്കളുടെ ഭവനങ്ങൾ സന്ദർശിക്കുകയും യേശുക്രിസ്തുവിനെക്കുറിച്ച് അവരോടു പറയുകയും ചെയ്തു. സുവിശേഷത്തിന്റെ പ്രതികൾ, മ‍റ്റുചില ചെറു പുസ്തകങ്ങൾ മുതലായവ അവർക്കു നൽകുകയും ചെയ്തു. സഹായം അവശ്യമുള്ളവർക്ക് സാധുസംരക്ഷണ ഫണ്ടിൽനിന്നു വേണ്ട സഹായങ്ങൾ നൽകുന്നുമുണ്ട്. ചെന്ന വീടുകളിലെ ആളുകൾ സന്തോഷമായി സ്വീകരിക്കുകയും ചെയ്തു എന്നുള്ളതു പ്രോത്സാഹജനകമത്രെ.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹ: 21 15–19.

പത്രോസ്ശ്ലീഹാ ശിഷ്യന്മാരിൽ പ്രധാനി ആയിരുന്നു. ഒരു പ്രധാനിക്ക് ആവശ്യമായ പല വിശിഷ്ടഗുണങ്ങളും പത്രോസിനുണ്ടായിരുന്നു. കരയിൽ നിൽക്കുന്നതു് തങ്ങളുടെ ഗുരുവാണെന്നു മനസ്സിലാക്കിയ ഉടനെ ഗുരുവിന്റെ സമീപമെത്തുവാൻ ബദ്ധപ്പെട്ടതു് പത്രോസായിരുന്നു. നിങ്ങൾ പിടിച്ച മത്സ്യങ്ങളിൽ ചിലതു് കൊണ്ടുവരിക എന്നു കർത്താവാജ്ഞാപിച്ചപ്പോൾ അതിനു പോയതും പത്രോസായിരുന്നു. ഈ വിധമെല്ലാം തത്രപ്പെടുന്നതിനു പത്രോസിനെ പ്രേരിപ്പിച്ചതു് വെറും നേതൃസ്ഥാനമോഹമായിരുന്നുവോ അതോ കർത്താവിനോടുള്ള സ്നേഹം, ഭക്തിനിർഭരമായിരുന്ന വിശ്വസ്തത എന്നിവയായിരുന്നോ? നാം ചെയ്യുന്ന പ്രവൃത്തികളിൽ നമ്മെ നയിക്കുന്ന ചിന്ത എന്താണ്? ബഹുമതിവാഞ്ഛയോ, അതോ കർത്താവു് നമ്മോടു പ്രദർശിപ്പിച്ച സ്നേഹത്തിനു് ഒരു ചെറിയ തോതിലെങ്കിലും നന്ദി പ്രദർശിപ്പിക്കുവാനുള്ള വാഞ്ഛയോ?

ചൊവ്വ. യോഹ. 21. 20—25.

പത്രോസ്ശ്ലീഹായിക്കു് ചില നിർദ്ദേശങ്ങൾ കർത്താവു് നൽകി. ആ അവസരത്തിൽ കർത്താവു് സ്നേഹിച്ചിരുന്ന ആ ശിഷ്യനെപ്പററി പത്രോസ് ആകാംക്ഷ പ്രദർശിപ്പിച്ചതു സ്വാഭാവികമായിരുന്നു എങ്കിലും കർത്താവു് അതിനു വ്യക്തമായ ഒരു മറുപടി നൽകിയില്ല. പത്രോസിനുള്ള ആജ്ഞ തന്നെ അനുഗമിപ്പാനും അതുമൂലം വരുന്ന ഭവിഷ്യത്തുകളെ അഭിമുഖീകരിക്കുവാനുമായിരുന്നു. അതു് നിറവേറുക എന്നതിൽ കവിഞ്ഞു് മററുള്ളവരെപ്പററി ഈ വിധമുള്ള ജിജ്ഞാസ അസ്ഥാനസ്ഥിതമാണെന്നല്ലേ കർത്താവു് തന്റെ മറുപടിമൂലം അനുസ്മരിപ്പിക്കുന്നതു്. യോഹന്നാനാണു ഈ ഗ്രന്ഥത്തിൽ പ്രതിപാദിച്ചിരിക്കുന്ന കാര്യങ്ങൾക്കു സാക്ഷിയെന്നും അദ്ദേഹത്തിന്റെ സാക്ഷി ശരിയാണെന്നതിനു് അനുയായികൾ സാക്ഷികളാണെന്നുമുള്ള പ്രസ്താവനയോടുകൂടെ ഗ്രന്ഥം സമാപിക്കുന്നു. ക്രിസ്തുവിനെപ്പററി നമ്മുടെ ജീവിതം മൂലം നാം നൽകുന്ന സാക്ഷ്യം ഏതുവിധമുള്ളതു്. ലോകം ആ സാക്ഷ്യത്തെ ഏതുവിധം വീക്ഷിക്കുന്നു.

## ദൈവസാന്നിദ്ധ്യം.

വി. വേദപുസ്തകം ആസ്പദമാക്കി ഏതെങ്കിലും ഒരു വിഷയത്തെപ്പററി പഠിക്കുന്നതു് വി. വേദത്തിലെ ഏതെങ്കിലും ഒരു പുസ്തകം പഠിക്കുന്നതുപോലെ അത്ര സുകരമായ ഒരു കാര്യമല്ല. എന്നാലും ആവിധമൊരു ശ്രമം തീർച്ചയായും പ്രയോജനകരമായിരിക്കും. ക്രിസ്തീയജീവിതത്തിൽ ചില തടങ്കൽപാറകളിൽ വന്നു തട്ടിയിട്ടു് നിരാശരായി പിൻവാങ്ങുന്നവരുണ്ടു്. അവരെ തട്ടിയുണർത്തി പ്രോൽസാഹിപ്പിക്കേണ്ടതാവശ്യമത്രേ. ഭയങ്കരനെങ്കിലും ആർദ്രവാനും, ശക്തിമാനെങ്കിലും കരുണാസമ്പൂർണ്ണനും നമുക്കു മുമ്പായും നമ്മോടുകൂടെയും ചരിക്കുന്നവനും തങ്കലേക്കു് നമ്മെ ക്ഷണിക്കുകയും, ആജ്ഞ തന്നു് നമ്മെ അയയ്ക്കുകയും ഏതുവിധം ജീവിക്കണമെന്നു് നമ്മെ പഠിപ്പിക്കുകയും ചെയ്യുന്ന ദൈവത്തിന്റെ സാന്നിദ്ധ്യത്തെപ്പററി വി. വേദപുസ്തകത്തിലെ ചില ഭാഗങ്ങൾ മുൻനിർത്തി ഒരു പഠനം നടത്തുന്നതു് മേൽ പ്രസ്താവിച്ചപ്രകാരം ചില വഴിക്കവലകളിൽ തടഞ്ഞുനിന്നു പോകുന്ന നമുക്കോരോരുത്തർക്കും പ്രയോജനകരമായിരിക്കുമല്ലോ. ഈ കുറിപ്പുകൾ Bible Reading Fellowship വകയായി പ്രസിദ്ധപ്പെടുത്തുന്ന നോട്ടിനെ ആശ്രയിച്ചാണു് തയാറാക്കുന്നതെന്നുള്ള വസ്തുതയും പ്രസ്താവിച്ചുകൊള്ളുന്നു.

ബുധൻ. സംഖ്യാ: 10. 33—36.
സങ്കീ. 68. 7, 8.

നിയമപെട്ടകവും മേഘവും ദൈവസാന്നിദ്ധ്യത്തെ സൂചിപ്പിക്കുന്നു എന്ന ബോധം ഇസ്രായേൽജാതിക്കാരിൽ എങ്ങിനെയോ ഉൽഭൂതമായിരുന്നു. മരുഭൂമിയിൽക്കൂടെയുള്ള അവരുടെ യാത്രയിൽ ആ സാന്നിദ്ധ്യം അവരെ നയിച്ചുഎന്നും അവർ വിശ്വസിച്ചിരുന്നു. നിയമപെട്ടകം, അവർക്കു മുമ്പായി പോയി അവരെ നയിച്ചുകൊണ്ടിരുന്ന ദൈവത്തിന്റെ സാന്നിദ്ധ്യത്തെ സൂചിപ്പിച്ചിരുന്നു എങ്കിൽ മേഘം, ദൈവത്തിന്റെ വ്യാഖ്യാനാതീതമാംവണ്ണം രഹസ്യസമ്പൂർണ്ണമായ മഹൽസാന്നിദ്ധ്യത്തിന്റെ ലക്ഷ്യമായി അവർ കരുതി. "ദൈവം നമുക്കു മുമ്പായി പോകുന്നു." നാം പ്രവർത്തിക്കുകയോ ചിന്തിക്കുകയോ പോലും ചെയ്യുന്നതിനു മുമ്പായി ദൈവം പ്രവർത്തിക്കുന്നു. പരിശുദ്ധ കൂദാശകളിൽ ആ അനുഭവമാണല്ലോ നാം ദർശിക്കുന്നതു്. നാം ചോദിക്കുകയോ ആഗ്രഹിക്കുകയോ ചെയ്യുന്നതിൽ പരമായി ദൈവം നമുക്കു നൽകുന്നു എന്നതു് നമുക്കേറ്റം ആശ്വാസകരമായ കാര്യമാകുന്നു.

വ്യാഴം. സങ്കീ. 132 1—9.

യഹോവയുടെ നിയമപെട്ടകം ദാവീദ് വീണ്ടെടുത്തതിനെ പ്രഘോഷിക്കുന്ന ഒരു കീർത്തനമാണിതു്. ദാവീദിനു് ഒരു തലമുറ മുമ്പു് ഫെലിസ്ത്യർ പെട്ടകം അപഹരിച്ചുകൊണ്ടു പോയിരുന്നു. അതങ്ങനെ വിസ്മൃതമായി ഇരുപതു വർഷത്തോളം കിടന്നുപോയി. അതു വീണ്ടുകിട്ടിയപ്പോൾ അതിന്റെ മുമ്പിൽ ദാവീദു് ആനന്ദനൃത്തം ചെയ്തുഎങ്കിൽ അതിനു കാരണം യുദ്ധങ്ങൾക്കും പീഡകൾക്കും ശേഷം ദൈവം തന്റെ ജനത്തിന്റെ മദ്ധ്യത്തിലേക്കു വരുന്നു എന്ന വിശ്വാസമായിരുന്നു. ഈ കീർത്തനത്തിന്റെ ധ്വനി ഗൗരവരീതിയിലാണെങ്കിലും ദൈവത്തിന്റെ സാന്നിദ്ധ്യത്തിൽ തന്റെ ജനമെല്ലാം ആനന്ദനൃത്തം ചെയ്യുവാനാണാജ്ഞ. നമ്മുടെ ആരാധനകളിലും കീർത്തനങ്ങളിലുമെല്ലാം ആനന്ദത്തിന്റെ ധ്വനി ദർശനീയമാണോ?

വെള്ളി. 1, രാജാ. 8. 1—11.

ശലോമോൻരാജാവു് ദേവാലയനിർമ്മാണം പൂർത്തിയാക്കി. അങ്ങനെ നിയമപെട്ടകം —ദൈവസാന്നിദ്ധ്യത്തിന്റെ ലക്ഷ്യം— അതിനായി നിർമ്മിച്ച ആലയത്തിലേക്കു കൊണ്ടുവന്നു പ്രതിഷ്ഠിക്കുവാനുള്ള സമയം ആഗതമായി. ആ അവസരം എത്ര ഭക്തിനിർഭരവും ആനന്ദപ്രദവുമായിരുന്നു എന്നു കാണുക. നിയമപെട്ടകം ദേവാലയത്തിൽ പ്രതിഷ്ഠിച്ചുകഴിഞ്ഞപ്പോൾ അതു യിസ്രായേൽജനത്തിനു് ഒരു സ്ഥിരതാബോധം നൽകി. നമ്മുടെ പുരാതന ദേവാലയങ്ങൾ ദൈവത്തിന്റെ സാന്നിദ്ധ്യബോധം നൽകുന്നതിനു പര്യാപ്തമായും അങ്ങനെ നമ്മുടെ വിശ്വാസസ്ഥിരതയുടെ ലക്ഷ്യങ്ങളായും നമുക്കു കാണുവാൻ കഴിയുന്നുണ്ടോ?

ശനി. ഏശായ. 6. 1—8.

ഏശായാദീർഘദർശിക്കു യഹോവാ സീയോനിൽ വസിക്കുന്നു എന്നതിനെപ്പററി സംശയമുണ്ടായിരുന്നില്ല. എങ്കിലും മഹത്തായ ഈ ദർശനത്തിൽ കൂടെ ദേവാലയത്തിനു് ദൈവത്തിന്റെ മഹത്വത്തെ ഒതുക്കിവയ്ക്കുവാൻ കഴിയുന്നില്ലെന്നു അവൻ മനസ്സിലാക്കി. ദർശനത്തിൽ പ്രവാചകൻ കണ്ട യഹോവയുടെ സിംഹാസനവും നിയമപെട്ടകം സൂക്ഷിച്ചിരുന്ന സിംഹാസനവും തമ്മിൽ യാതൊരു പ

# റായലസീമയിലെ ഭയങ്കരാവസ്ഥ

(കെ. വി. തോമ്മസ്‌ പുതുപ്പള്ളി)

മദ്രാസ്‌ സംസ്ഥാനത്തിൽ പെട്ട കടപ്പ, കർണ്ണൂൽ, അനന്തപുരം, ചിററൂർ, കോയമ്പത്തൂർ ജില്ലയിലെ ചില ഭാഗങ്ങൾ ഉൾപ്പെട്ട റായലസീമയിലെ ജനങ്ങൾ കഴിഞ്ഞ നാലഞ്ചു വർഷമായി മഴയില്ലായ്കമൂലം അതിദയനീയമായ ഒരവസ്ഥയിൽ എത്തിച്ചേർന്നിരിക്കയാണെന്നുള്ള വിവരം പത്രങ്ങൾ മുഖേനയും മററും ഇതിനകം പലരും അറിഞ്ഞുകാണുമല്ലോ. കുടിക്കുന്നതിനും, കുളിക്കുന്നതിനും, കൃഷിയാവശ്യങ്ങൾക്കും മററും ഉപയോഗിച്ചുകൊണ്ടിരുന്ന ജലാശയങ്ങൾ നിശ്ശേഷം വററിപ്പോയിരിക്കുന്നു. വേനലിന്റെ ആധിക്യം നിമിത്തം സസ്യലതാദികൾ കരിഞ്ഞു നശിച്ചുപോയി. തന്മൂലം കൃഷിക്കാധാരങ്ങളായിരുന്ന കന്നുകാലികൾ ചത്തൊടുങ്ങിത്തുടങ്ങി. വൻവൃക്ഷങ്ങൾപോലും ഉണങ്ങിക്കരിഞ്ഞു നിൽക്കുന്ന കാഴ്ച മഴയില്ലായ്മയുടെ ഭയാനകതയെ പ്രഖ്യാപിക്കുന്നു.

ഭക്ഷണസാധനങ്ങളുടെ കാര്യം പറയേണ്ടതില്ല. കൃഷിസ്ഥലങ്ങളെല്ലാം വെറും മണലാരണ്യങ്ങളായി തീർന്നിരിക്കുന്നു. പച്ചയുള്ള ഒന്നുംതന്നെ കാണ്മാനില്ല. വെറും കടലപ്പിണ്ണാക്കും വനാന്തരങ്ങളിൽ ചെന്നു പറിച്ചുകൊണ്ടുവരുന്ന പച്ചിലകളും അത്രെ ഭക്ഷിക്കുന്നതു്. കുറെ എങ്കിലും സുഖമായി ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്ന നമുക്കു് എത്ര പറഞ്ഞാലും ഈ പരിതസ്ഥിതിയുടെ ഗൌരവം മനസ്സിലാകുകയില്ലായിരിക്കാം. ഒരു നേരംപോലും ഭക്ഷണം കഴിക്കാൻ ഇല്ലാതെ കിടന്നുഴലുന്ന സമസൃഷ്ടങ്ങളെ നാം അറിയുന്നില്ലെന്നോ? കടന്നുവന്നു് "ഞങ്ങളെ സഹായിപ്പീൻ" എന്നു മാടിവിളിക്കുന്ന ഈ സമയത്തു നാം അറിയാതെ ജീവിക്കുകയോ? ഹൃദയമുള്ള ഒരുവനും ഈ സമയം വെറുതെ ഇരിപ്പാൻ സാദ്ധ്യമല്ല. സ്വദേശം വിട്ടു് അവർ എങ്ങോട്ടു് എങ്ങിനെ പോകും; ആയിരക്കണക്കിനു് ആളുകൾക്കു എവിടെ വീടും തണലും കൊടുക്കും. പോകുന്ന വഴി മരണമായിരിക്കും ഫലം.

രാമകൃഷ്ണ മിഷ്യൻ. റെഡ്‌ക്രോസ്‌, മററു മിഷ്യൻസമൂഹങ്ങൾ മുതലായി പല സംഘടനകളും ഭക്ഷണസാധനങ്ങൾ, വസ്ത്രം മുതലായവ ശേഖരിച്ചു വിതരണംചെയ്യുന്ന ജോലിയിൽ ഏർപ്പെട്ടിരിക്കുന്നു. കേരളീയ ക്രൈസ്തവയുവജനങ്ങൾ ഒന്നുചേർന്നു് ഒന്നിച്ചു് ഈയവസരത്തിൽ പ്രവർത്തിക്കുന്നെങ്കിൽ അതു് അവരുടെ സമസൃഷ്ടങ്ങളോടുള്ള കടപ്പാടു നിറവേററുകമാത്രമായിരിക്കും.

ഗവർമ്മൻറു ലക്ഷക്കണക്കിനു രൂപാ ചെലവാക്കിയതിന്റെ ഫലമായി ദിവസം ഒരുനേരം വെറും മുക്കാൽ അണയുടെ കഞ്ഞി കൊടുക്കുവാൻ സാധിക്കുന്നു. അതു കുടിക്കുവാൻ തടിച്ചുകൂടുന്ന ജനങ്ങൾ ആയിരക്കണക്കിനു്. അതുപോലും കിട്ടാത്തവർ ഒട്ടുവളരെ. ഇങ്ങനെ കിടന്നു് എരിപൊരികൊണ്ടു കഷ്ടപ്പെടുന്ന സഹോദരങ്ങളെ സംരക്ഷിക്കേണ്ട ചുമതല നമുക്കുംകൂടി ഉള്ളതാണു് എന്നു മനസ്സിലാക്കി നമ്മുടെ യുവജനങ്ങൾ പ്രവർത്തിക്കുമെങ്കിൽ അതൊരു വലിയ സംഗതിയാകുന്നു. നമ്മുടെ യുവജനസമാജങ്ങൾ, സണ്ടേസ്കൂളുകൾ, ബാലജനസമാജങ്ങൾ മുതലായ സംഘടനകളുടെ സവിശേഷമായ ശ്രദ്ധയെ ഇതിലേക്കു ക്ഷണിച്ചുകൊള്ളുന്നു.

—ooo—

---

ന്തത്തവുമില്ലാത്തവിധം അത്ര വലിയ അന്തരം ഉണ്ടായിരുന്നു. ഏശായുടെ ദർശനനിറവേറലിനെപററി വി. യാക്കോബിന്റെ തക്‌സായിൽ നാമിപ്രകാരം വായിക്കുന്നു. "ശരീരികളും അശരീരികളുമായ സ്വർഗ്ഗീയസൈന്യങ്ങളും - - - കാലുകളോടുകൂടെ മുഖങ്ങൾ മൂടികൊണ്ടു് ഒരുത്തൻപക്കൽ ഒരുത്തൻ പറന്നുകൂട്ടു് കാദിശ് പാടുന്ന അറുചിറകുള്ള സ്രാപ്പേന്മാരും മഹത്വപ്പെടുത്തുന്നവനെ നാം മഹത്വപ്പെടുത്തണം." ദൈവസന്നിധിയിൽ ഈവിധമൊരു ചിന്ത നമ്മിൽ ദൃഢമാകാറുണ്ടോ?

---

# സിറിയൻക്രിസ്ത്യൻ കോൺഗ്രസ്സ്‌ സമ്മേളനം

## തിരുവല്ലായിൽവച്ചു നടക്കുന്നു

സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സിന്റെ 52—ാമതു വാർഷികസമ്മേളനം 1952 മെയ്‌ 3—ം 4—ം തീയതികളിൽ തിരുവല്ലാ എം. ജി. എം. മൈതാനത്തു തയ്യാർചെയ്തിരിക്കുന്ന "മാർഗ്രീഗോറിയോസ്‌നഗറി"ൽവച്ചു നടത്തുന്നതിനു നിശ്ചയിച്ചിരിക്കുന്നു.

20,000 ആളുകൾക്കു യോഗത്തിൽ സൌകര്യമായി സംബന്ധിക്കത്തക്ക മനോഹരമായ പന്തലിന്റെ പണി പൂർത്തിയായിവരുന്നു. ദൂരസ്ഥലങ്ങളിൽനിന്നും വന്നുചേരുന്നവർക്കു വേണ്ട സൌകര്യങ്ങൾ നൽകുന്നതിനു സ്വീകരണസംഘം ജാഗ്രതയായി പ്രവർത്തിച്ചുവരുന്നു.

യോഗങ്ങളിൽ സംബന്ധിക്കുന്നവർ പരിപൂർണ്ണമായ അച്ചടക്കം പാലിക്കേണ്ടതും മി. കെ. വി. കോശിയുടെ നേതൃത്വത്തിലുള്ള വാളൻറിയർ സംഘത്തോടു സഹകരിച്ചു പ്രവർത്തിക്കേണ്ടതുമാണു്.

പ്രസംഗങ്ങളുടെ ഇടയ്ക്കു് സംഗീതവും ബാലികമാരുടെ അഭിനയപ്രകടനങ്ങളും ഉണ്ടായിരിക്കുന്നതാണു്.

സൌകര്യമുള്ള എല്ലാവരും വി. കുർബാന അനുഭവിക്കുന്നതിനു ശ്രദ്ധിക്കേണ്ടതും അതിലേക്കു വേണ്ട ക്രമീകരണങ്ങൾ ചെയ്യുന്നതുമായിരിക്കും.

വി. കുർബാനയ്ക്കും പ്രസംഗങ്ങൾക്കും ഉച്ചഭാഷിണി ഉണ്ടായിരിക്കുന്നതാണു്.

നി. വ. ദി. ശ്രീ. മാർ ദീവന്നാസ്യോസു് തിരുമേനി മെയ്‌ 3—ാം തീയതി ശനിയാഴ്ച 9. 30—നു് സമ്മേളനത്തിന്റെ ഉൽഘാടനകർമ്മം നിർവ്വഹിക്കും. അന്നു 10—12 വരെയുള്ള യുവജനസമ്മേളനത്തിൽ ഡോക്ടർ ടി. കെ. കോശി ആദ്ധ്യക്ഷം വഹിക്കും.

2. 30—നു നടക്കുന്ന സർവസമുദായമൈത്രീസമ്മേളനത്തിന്റെ ഉൽഘാടകൻ ബ. മന്ത്രി കളത്തിൽ വേലായുധൻനായർ ആയിരിക്കും.

അദ്ധ്യക്ഷൻ രാജ്യസേവാപ്രവീണ ജി. പരമേശ്വരൻപിള്ള B. A. B. L. (റിട്ട. ചീഫ് സെക്രട്ടറി.)

സ്വാഗതം—ശ്രീ. കെ. ററി. കുര്യൻ B. A. B. L.

പ്രസംഗകർ— (1) ശ്രീ എ. പി. ഉദയഭാനു B. A. B. L. (2) ശ്രീ. ജോൺ ധർമ്മതീർത്ഥർ B.A.LL B. (3) ശ്രീ. സി. എം. സ്റ്റീഫൻ B. A. B. L. (4) ററി. എം. ചെറിയാൻ B A. B. L. (5) ജനാബ്‌ പി. കെ. കുഞ്ഞു്.

പ്രമേയാവതരണം.

കൃതജ്ഞത.

രാത്രി 8 മുതൽ

അംഗങ്ങളുടെ വാർഷികപൊതുയോഗവും, ശാഖാപ്രതിനിധി സമ്മേളനവും.

മെയ്‌ 4 ഞായർ

രാവിലെ 7. 30—9 വരെ വി. കുർബാന (മൂന്നിന്മേൽ) (മാർ ഗ്രീഗോറിയോസ്‌നഗറിൽ പ. കാതോലിക്കാബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ).

10—12 വരെ വനിതാ സമ്മേളനം

അദ്ധ്യക്ഷ— മിസ്സിസ്സ്‌ രത്നമ്മ ഏബ്രഹാം B. A. L. T.

# ആകാശത്തിന്റെ മഹത്വം

## ദൈവസ്നേഹത്തെ പ്രഖ്യാപിക്കുന്നു

(റവ. ഡീക്കൻ സി. പി. വറുഗീസ്, കുറുപ്പംപടി)

അന്ധകാരമുള്ളപ്പോൾ ആകാശത്തിലേക്കു നോക്കുക! "രാത്രി രാത്രിക്കു അറിവിനെ കൊടുക്കുന്ന" ഉജ്ജ്വലതാരങ്ങൾ നമുക്ക് അവിടെക്കാണാം. (സങ്കീ. 19:2) "ലോകൈകശില്പി രജനീവനിതയ്ക്കു ചാർത്തുന്നതിന്നായി ഒരു നക്ഷത്രമാല" പണിചെയ്തിരിക്കുന്നു. ആ നക്ഷത്രജാലങ്ങളിൽ ഒളിഞ്ഞു് ഒളിതൂകുന്ന ഒരു അകൃത്രിമകാന്തിയുണ്ട്. ആ താരകാവലികളിൽ ചിലതു കാമിനിയായ യാമിനിയുടെ കാർകുന്തലിൽ തുരുതുരെത്തിരുകിയിരിക്കുന്നു! നീലാംബരത്തിന്റെ സൗന്ദര്യം അവ വർദ്ധിപ്പിക്കുന്നതോടൊപ്പം അവ ലോകത്തിനു വലിയ ഉപകാരങ്ങളും ചെയ്യുന്നുണ്ട്. ആ നക്ഷത്രജാലങ്ങൾ സമയത്തെക്കുറിച്ചു വളരെ കൃത്യമായ ഒരു അറിവു മനുഷ്യനു നൽകുന്നു. അവയുടെ സഹായം മൂലം സകല ദിക്കുകളെയും നമുക്കു മനസ്സിലാക്കാം. വിശാലമായ വിശ്വത്തിൽ എവിടെ സഞ്ചരിക്കുന്നതിനും അവ മനുഷ്യനെ സഹായിക്കുന്നു. സർവ്വോപരി അൽഭുതകരങ്ങളായ താരകങ്ങൾ തിരുവെഴുത്തുകളുടെ (Scriptures) മാഹാത്മ്യത്തെ വിശദമാക്കുന്നു.

സൂര്യൻ സമയത്തിന്റെയും സ്ഥലങ്ങളുടെയും ജ്ഞാനം നൽകുന്നുവെന്നു ശാസ്ത്രജ്ഞന്മാർ തെളിയിച്ചിട്ടുണ്ട്. എന്നാൽ വളരെ വിദൂരമായ യുഗങ്ങൾക്കപ്പുറം നിന്നുകൊണ്ടു സങ്കീർത്തനക്കാരൻ തെളിയിച്ചു, വിദൂരമായ ഒരു അയനം (circuit) അതിനുണ്ടെന്നു്. ആകാശത്തിന്റെ മഹത്വത്തെക്കുറിച്ചു വിവരിച്ചതിനുശേഷം അദ്ദേഹം എഴുതി "അവിടെ അവൻ സൂര്യനു് ഒരു കൂടാരം അടിച്ചിരിക്കുന്നു. അതു മണവറയിൽ നിന്നും പുറപ്പെടുന്ന ഒരു മണവാളനു തുല്യം. വീരനെപ്പോലെ തന്റെ ഓട്ടം ഓടുവാൻ സന്തോഷിക്കുന്നു. ആകാശത്തിന്റെ അറ്റത്തുനിന്നും അതിന്റെ ഉദയവും അറുതിവരെ അതിന്റെ അയനവും ആകുന്നു. (Psalms 19:4-6) സൂര്യൻ അതിനോടുകൂടെയുള്ള മറ്റു ഗോളങ്ങളുമൊന്നിച്ചു (planets) ഒരു സെക്കണ്ടിൽ 200 മൈൽ വ്യാപ്തിയിൽ കറങ്ങുന്നു അതു പൂർത്തിയാകുവാൻ അനന്തകോടി വർഷങ്ങൾ വേണ്ടിവരും!

3000 നക്ഷത്രങ്ങൾ എണ്ണിയപ്പോൾ വാനശാസ്ത്രജ്ഞൻ വിചാരിച്ചു അയാൾ സകല നക്ഷത്രങ്ങളും എണ്ണിത്തീർന്നുവെന്നു്. അതു വാനശാസ്ത്രത്തിന്റെ ശൈശവദശയിലായിരുന്നു. പലോമർ മലയിലുള്ള (Palomar mountains) 200" റിഫ്ളെക്ടർ 200 കോടി നക്ഷത്രങ്ങളുണ്ടെന്നു വെളിപ്പെടുത്തി. അവയിലധികവും ഭൂഗോളത്തെക്കാൾ അനേകായിരം മടങ്ങു വലിപ്പമുള്ളതാണത്രെ. വാനശാസ്ത്രജ്ഞന്മാരുടെ നിരീക്ഷണകോണത്തിൽ ഒരു മിനിട്ടിൽ 11000,000 മൈൽ വേഗതയുള്ള പ്രകാശം ഏറ്റവും അടുത്ത ഒരു നക്ഷത്രഗോളത്തിലെത്തണമെങ്കിൽ മൂന്നുനാലു വർഷങ്ങൾ വേണ്ടിവരുമത്രെ! സൂര്യനും അതിനോടു ഏറ്റവും അടുത്ത ഒരു നക്ഷത്രവും തമ്മിലുള്ള അകലം വാചാമഗോചരമത്രെ.

ദൈവം ഇവയുടെയെല്ലാം സ്രഷ്ടാവാണു്. ദൈവം തിരശ്ശീലപോലെ ആകാശത്തെ വിരിക്കുന്നു. (Psalm 104:2) ആകാശസൈന്യങ്ങൾ സംഖ്യാതീതമാണു്. (Jeremiah 33:22) നക്ഷത്രങ്ങൾ എത്ര ഉയർന്നിരിക്കുന്നുവെന്നു നോക്കുക. (Job 22:12)

അപ്പോസ്തോലന്മാരിൽ പ്രമുഖനായ പൌലോസു് എഴുതി. "സൂര്യന്റെ തേജസ്സ് വേറെ, ചന്ദ്രന്റെ തേജസ്സ് വേറെ, നക്ഷത്രവും നക്ഷത്രവും തമ്മിൽ തേജസ്സുകൊണ്ടു ഭേദം ഉണ്ടല്ലോ. (1Cor 15: 41) ആധുനിക ശാസ്ത്രീയോപകരണങ്ങൾ കാണിക്കുന്നതു പ്രകാശത്തിൽതന്നെയല്ലാ. പ്രത്യുത, പ്രകാശപ്രതിഫലനത്തിലും Reflection) ചന്ദ്രന്റെ പ്രകാശത്തിനു സൂര്യപ്രകാശത്തെക്കാൾ വ്യത്യാസമുണ്ടു് എന്നാണു്. സൂര്യൻ സ്വയം പ്രകാശിക്കുന്ന ഒരു ഗോളമാണു്.

ദൈവവചനസാരം സത്യമാണു്. ആരംഭം മുതലെ അവ സത്യത്തിന്റെ മൂശയിൽ വാർത്തെടുത്തവയാണു്. (Psalm 119: 160)

ആകാശം—അതിലുള്ള ജഗന്നിയന്താവിന്റെ ശില്പകലാവൈജയന്തി—എത്ര മനോഹരമാണു്. നിശയുടെ നിശ്ശബ്ദതയിൽ ആ വെള്ളിനക്ഷത്രങ്ങൾ മാനവസമൂഹത്തെ നോക്കി പരിഹസിക്കുന്നു. അവ ബഹുലവും, അടിസ്ഥാനപൂർണ്ണവും സ്ഥാനനിർണ്ണയമുള്ളവയുമാണു്. "അവന്റെ നിത്യമായ ശക്തിയും, ദിവ്യത്വവുമായി അവന്റെ അദൃശ്യലക്ഷണങ്ങൾ, ലോകസൃഷ്ടി മുതൽ അവന്റെ പ്രവൃത്തികളാൽ ബുദ്ധിക്കു തെളിവായി വെളിപ്പെട്ടുവരുന്നു. (Romans 1:20)

അവയെ നോക്കിക്കൊണ്ടു യെശയ്യാവു പറയുന്നു—"നിങ്ങൾ കണ്ണു മേലോട്ടുയർത്തി നോക്കുവിൻ. ഇവയെ സൃഷ്ടിച്ചതാർ? അവൻ അവയുടെ സൈന്യത്തെ സംഖ്യാക്രമത്തിൽ പുറപ്പെടുവിക്കയും അവയെല്ലാം പേർ ചൊല്ലി വിളിക്കയും ചെയ്യുന്നു. അവന്റെ വീര്യമാഹാത്മ്യം നിമിത്തവും അവന്റെ ശക്തിയുടെ ആധിക്യം നിമിത്തവും അവയിലൊന്നും കുറഞ്ഞുകാണുകയില്ല. (Isaiah 40:26

ആകാശം ദൈവപ്രാഭവത്തെ പ്രഖ്യാപിക്കുന്നു. അവന്റെ അപാരമായ സ്നേഹം—അപരിമിതവും പരിപൂർണ്ണവുമായ ദൈവീകസ്നേഹം— അതിനു മുമ്പിൽ പാപപങ്കിലനായ മാനവൻ ജീവിക്കുന്നു.

അത്ഭുതാവഹമായ ശക്തിമഹത്വങ്ങളുടെ ഉത്തുംഗസോപാനത്തിൽ സിംഹാസനസ്ഥനായിരിക്കുന്ന യഹോവയെക്കുറിച്ചു ദാവീദ് പാടുന്നു. നിന്റെ വിരലുകളുടെ പണിയായ ആകാശത്തെയും നീ ഉണ്ടാക്കിയ ചന്ദ്രനെയും നക്ഷത്രങ്ങളെയും നോക്കുമ്പോൾ മർത്യനെ നീ ഓർക്കേണ്ടതിന്നു് അവൻ എന്തു്? മനുഷ്യപുത്രനെ സന്ദർശിക്കേണ്ടതിന്നു് അവൻ എന്തുമാത്രം". (Psalm 8: 3, 4).

ഇങ്ങനെ തന്റെ കരകൌശലത്തിന്റെ മണവറയിൽനിന്നും മഹത്വത്തിന്റെ മനോഹരവസ്ത്രം അണിയിച്ചുകൊണ്ടു മനുഷ്യദൃഷ്ടിക്കു ഗോചരമായ നീലാംബരത്തെ അവൻ സൃഷ്ടിച്ചു.

ദൈവം അരുളിച്ചെയ്തു "സ്വർഗ്ഗം എന്റെ സിംഹാസനവും ഭൂമി എ

---

മെയ് 4 ഞായർ

2. 30 മുതൽ വാർഷികസമ്മേളനം

ഉൽഘാടകൻ- ശ്രീ. കെ. സി. എബ്രഹാം B. A. B. L. (റിട്ട. ഹൈക്കോടതി ജഡ്ജി)

അദ്ധ്യക്ഷൻ—റവ. ഫാ. മാത്യൂസ് പാറേട്ട്

പ്രസംഗകർ— (1) ഡോക്ടർ എ. ഡി. വറുഗീസ് B. A. M. B. B. S. (2) ശ്രീ. എം. അയ്പ്പ് B. A. L. T. (3) ശ്രീ. സി. ഐ. ദിനൈനാൻ B. A. L. T.

പ്രമേയാവതരണം.

കൃതജ്ഞത.

Reg. 64 No. T Licence No 498 Dated 20-8-1946 M. Reg. 5286

# THE CHURCH WEEKLY

## ക്രൈസ്തവലോക വാർത്തകൾ

P C B A.

1933 മുതൽ 1940 വരെ അഖിലലോക ക്രിസ്തീയവിദ്യാർത്ഥിസംഘടനയുടെ സെക്രട്ടറിയും 1945 മുതൽ അഖിലലോക സഭാ കൗൺസിലിന്റെ ജോയിന്റ് ജനറൽ സെക്രട്ടറിയുമായിരുന്ന Rev Oliver S Tomkims -നെ ഇപ്പോൾ ലണ്ടനിലെ ലിങ്കൺ വൈദികസെമിനാരിയിലെ വാർഡനായി നിയമിച്ചിരിക്കുന്നു. Faith and Work സംബന്ധിച്ച വാർഷികകോൺഫറൻസ് ഈയാണ്ടിൽ സ്വീഡനിലെ ലണ്ട് എന്ന സ്ഥലത്തുവച്ചു അടുത്ത ഓഗസ്റ്റ് മാസത്തിൽ ഇദ്ദേഹത്തിന്റെ പ്രധാന ചുമതലയിൽ നടത്തപ്പെടുന്നതാണ്.

x x

സുഹൃൽസംഘമെന്നപേരിൽ സാധാരണ അറിയപ്പെടുന്ന (Quaker) ക്വേയിക്കർ സഭാവിഭാഗത്തിന്റെ തൃതീയ ശതവർഷജൂബിലിയും അഖിലലോകസമ്മേളനവും അടുത്ത ഓഗസ്റ്റ് മാസത്തിൽ ഓക്സ്ഫോർഡിൽ വച്ചു നടത്തപ്പെടുന്നതാണ്. പ്രസ്തുത സമ്മേളനത്തിൽ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നുമായി 900 പ്രതിനിധികൾ സംബന്ധിക്കുന്നതും ഭാവിയിൽ പൊതുജനസേവനാർത്ഥം ദൈവേഷ്ടത്തിനു വിധേയമായി അവരുടെ ജീവിതത്തെ പുനഃപ്രതിഷ്ഠ ചെയ്യുന്നതുമാണ്.

* *

---

ന്റെ പാദപീഠവുമാണെന്നു........ എന്റെ കൈ ഇതൊക്കെയും ഉണ്ടാക്കി.........എങ്കിലും അരിഷ്ടനും മനസ്സ് തകർന്നവനും, എന്റെ വചനത്തിൽ വിറയ്ക്കുന്നവനുമായ മനുഷ്യനെ ഞാൻ കടാക്ഷിക്കുന്നു." )Isaiah 66: 1, 2)

ദൈവം മനസ്സു തകർന്ന മനുഷ്യനെ കടാക്ഷിച്ചു. അവന്റെ അരുമ സന്താനത്തെ ലോകത്തിലേക്കയച്ചു, മാനവസമുദ്ധാരണത്തിനു്. അവൻ കാൽവറിയിലെ കനകബലിയോളവും, തന്നത്താൻ താഴ്ത്തി. പാപം ഒഴികെ സകലത്തിലും മനുഷ്യനെപ്പോലെ, മനുഷ്യരോടുകൂടെ ജീവിച്ചു ..... .... അവന്റെ രക്ഷണ്യമായ സത്യമാർഗ്ഗങ്ങളിൽ മരിക്കുക! സകലവും ആനന്ദകരമായി നമുക്കനുഭവപ്പെടും.

ഐക്യരാഷ്ട്രസംഘടനയുടെ ന്യൂയോർക്കിലെ നൂതനഹർമ്മ്യത്തിൽ പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ഒരു മുറി വേർതിരിച്ചിടുന്നതിനു തദധികാരികൾ നിശ്ചയിച്ചിരിക്കുന്നു. പാരീസ്സിലെ ജനറൽ അസംബ്ലിക്കെട്ടിടത്തിൽ അപ്രകാരമൊരു മുറി സജ്ജീകരിച്ചിരിക്കുന്നതിനു അംഗീകരണം സിദ്ധിക്കുകയും ചെയ്തിരിക്കുന്നു,

* *

മോസ്കോവിൽനിന്നു ഈയിടെ തിരിച്ചെത്തിയ Dr Martin Niemoller എന്ന പാതിരി സോവിയറ്റ് യൂണിയനിൽ സഭാപരവും മതപരവുമായ ജീവിതം പൂർവ്വാധികം ചൈതന്യം പ്രാപിച്ചുവരുന്നതായി ഒരു സന്ദർശനവേളയിൽ പത്രപ്രതിനിധികളോടു പ്രസ്താവിച്ചിരിക്കുന്നു.

* *

ലോകത്തിൽ ആകെ തൊണ്ണൂറായിരം റോമൻകത്തോലിക്കാ കോളേജുകളും അവയിൽ മൊത്തം ഒരു കോടി അൻപതുലക്ഷത്തിൽപരം വിദ്യാർത്ഥികളുമുള്ളതായി ഒരു വത്തിക്കാൻ റിപ്പോർട്ടിൽ പ്രസ്താവിച്ചുകാണുന്നു.

x x

അഖിലലോകവ്യാപകമായ Y M C. A., Y. W. C. A. എന്നീ സംഘങ്ങളിൽ അംഗങ്ങളായി ചേരുന്നതിനെയും അവയുടെ നടപടികളിൽ ഭാഗഭാക്കാകുന്നതിനെയും റോമൻ കത്തോലിക്ക സഭാംഗങ്ങളെ നിരോധിച്ചുകൊണ്ടുള്ള ഉത്തരവുകൾ ഇറ്റലിയിലെ കത്തോലിക് ആക്ഷൻ സംഘടന പുറപ്പെടുവിച്ചിരിക്കുന്നു. മേൽപ്പറഞ്ഞ സംഘങ്ങൾ പ്രധാനമായി പ്രോട്ടസ്റ്റന്റു വിശ്വാസത്തെ അനുകൂലിക്കുന്നു എന്നുള്ളതാണ് അതിന്റെ കാരണം.

BOOK REVIEW

### Common Prayer

Ordained by the Synod of Nice
PRICE 4 as.
(By Rev. Fr. M. T. Abraham Malpan, Kothamangalam)

The learned author of this nicely got up book let has a laudable aim in its publication. He wants to bring a better understanding among the different Christian sections, towards the question of reunion. The book describes how the faithful should view the obligatory prayers and how they should be said with reference to Canon and Ethicon. The book must be useful to people in the various professions, teachers, businessmen, merchants, bankers etc., in saying the small prayers. H. H. The Patriarch, His Grace Paulose Mar Athanasius, H. H. Yuhanon Mar Thoma, Rt. Rev. H. Pakenham Walsh, Rt. Rev. C. K. Jacob and others have written aprovingly of this venture of Rev. Abraham Malpan. Copies of the book can be had from the author.



Printed and Published by N. M. Abraham B.A. at The Malayala Manorama Press, Kottayam